# ഊർജവിവാദം പതിററാണ്ടുകളിലൂടെ
## ഒരു ചുമർ പുസ്തകം



കേരളശാസ്ത്രസാഹിത്യപരിഷത്ത്

1995 ഫെബ്രുവരി

1975 ഏപ്രിൽ 20

കേരളാസ്റ്റേറ്റ് ഇലക്ട്രിസിറ്റി വർക്കേഴ്സ്
അസോസിയേഷൻെറ പത്താം വാർഷികം

പ്രബന്ധം : ഡോ. എം.പി.പരമേശ്വരൻ

ഇപ്പോൾ പണിതീർന്നതും പണിനടന്നുകൊണ്ടിരിക്കുന്നതുമായ പദ്ധതികൾ 1979 വരേക്കു മാത്രമേ മതിയാകൂ... 1981 ആകുമ്പോഴേക്കും കേരളത്തിൽ വിദ്യുച്ഛക്തി കമ്മിയായിത്തീരും.... ജലവൈദ്യുതിയെ മാത്രം ആശ്രയിച്ചാൽ സംഗതി രക്ഷയില്ല. അതിനാൽ 1982 മുതൽ ഓരോ വർഷവും 200 മെഗാവാട്ട് വീതം ജലേതര വൈദ്യുതോൽപാദനശേഷി പ്രതിഷ്ഠാപിക്കണം. പടിഞ്ഞാറൻ തീരത്ത് കൊച്ചിക്കു വടക്ക് പറ്റിയൊരിടത്ത് 1000 മെഗാവാട്ട് ശേഷിയുള്ള ഒരു സൂപ്പർ താപനിലയം നിർമിക്കുന്നതിന് ഒറീസയിൽ നിന്ന് കപ്പൽ വഴി കൽക്കരിയോ ബോംബെ ഹൈയിൽ നിന്ന് എണ്ണയോ... കൊണ്ടുവരിക.



1975 ഏപ്രിൽ 20

കേരളാ സ്റ്റേറ്റ് ഇലക്ട്രിസിറ്റി വർക്കേഴ്സ്
അസോസിയേഷൻെറ പത്താം വാർഷികം

ചർച്ച

**വൈദ്യുതി ബോർഡ് ചെയർമാനും**
**ചീഫ് എഞ്ചിനിയറും**

"കമ്മിയുടെ കഥ കളയൂ. ഇപ്പോൾ തന്നെ ഉള്ള വൈദ്യുതിക്ക് ആളില്ല. അടുത്തകൊല്ലം ഇടുക്കി കമ്മീഷൻ ചെയ്യും. വൈദ്യുതിലഭ്യത ഏതാണ്ട് ഇരട്ടിക്കും. അതുചെലവാക്കാൻ മാർഗം നിർദ്ദേശിക്കൂ! അതാണ് വേണ്ടത്"

## 1976

### 'കേരളത്തിൻെറ സമ്പത്ത്'
എന്ന പുസ്തകം

11ാം അധ്യായത്തിൻെറ സംഗ്രഹം

- ➢ കേരളം ഊർജദരിദ്രമായ സംസ്ഥാനമാണ്. തെക്കേ ഇന്ത്യ മുഴുവൻ ഊർജദരിദ്രമാണ്. ഇന്ത്യയുടെ വടക്കൻ ഭാഗങ്ങളിൽ നിന്നോ മറ്റുരാജ്യങ്ങളിൽ നിന്നോ ഊർജം ഇറക്കുമതി ചെയ്യേണ്ടിവരും.
- ➢ വൈദ്യുതിയുടെ രൂപത്തിൽ ഇറക്കുമതി ചെയ്യുന്നത് സാങ്കേതികമായി ഇന്നും സാധ്യമല്ല.
- ➢ അണുഊർജത്തെപറ്റിയുള്ള പ്രതീക്ഷകൾ അസ്ഥാനത്താണ്. അതിൻെറ സഞ്ചയം തുച്ഛവും വിലകൂടുതലും.
- ➢ അറബിക്കടൽ തീരത്ത് തെക്കേ പകുതിയിൽ (കേരളം, കർണാടകം) ഏതാനും കൽക്കരിത്തുറമുഖങ്ങളും വൻപവ്വർസ്റ്റേഷനുകളും നിർമ്മിക്കുകയേ രക്ഷാമാർഗമുള്ളൂ.
- ➢ വ്യവസായങ്ങൾക്ക് വൈദ്യുത ഊർജം മാത്രം പോര, താപഊർജവും വേണം. അതിനു കൽക്കരി ഇറക്കുമതി ചെയ്യേണ്ടിയിരിക്കുന്നു.

## 1978

### Perspective plan for Power Development in Kerala

6-ാം പദ്ധതിക്കുവേണ്ടി
ബോർഡ് തയ്യാറാക്കിയ രേഖയിൽ നിന്ന്

ലോഹങ്ങൾ, ധാതുക്കൾ, ലവണങ്ങൾ എന്നിവപോലെ ജലവും ഒരു അസംസ്കൃതപദാർഥമാണ്. ചരക്കുകൾ ഉല്പാദിപ്പിച്ച് അയൽസംസ്ഥാനങ്ങളിൽ വിൽപന നടത്തുന്നതുപോലെ തന്നെയുള്ള ഒരു വ്യവസായമാണ് വൈദ്യുതി ഉല്പാദനവും കയറ്റുമതിയും...

ആന്ധ്ര, പശ്ചിമബംഗാൾ, ബീഹാർ എന്നിവിടങ്ങളിൽ നിന്ന് കൽക്കരി കേരളത്തിൽ കൊണ്ടുവന്ന് പ്രവർത്തിപ്പിക്കുന്ന താപനിലയങ്ങളുടെ ഉല്പാദന ചെലവ് ഇതുവരെ കണക്കാക്കിയിട്ടില്ല. എങ്കിലും ഈ സംസ്ഥാനത്ത് ലഭ്യമായ ജലനിലയങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ അങ്ങനെ ഉണ്ടാക്കുന്ന വൈദ്യുതി ചെലവേറിയതായിരിക്കും എന്നുകാണാൻ ബുദ്ധിമുട്ടൊന്നുമില്ല.

1979 മാർച്ച്

## സൈലൻറ്വാലി പദ്ധതി :

ഒരു സാങ്കേതിക - പാരിസ്ഥിതിക - സാമൂഹ്യ - രാഷ്ട്രീയ - സാമ്പത്തിക പഠനം:

**പഠനസംഘം**

തുച്ഛമായ വൈദ്യുതിക്കും ജലസേചനത്തിനും വേണ്ടി ബലികഴിക്കാൻ പാടില്ലാത്ത അമൂല്യമായ പൈതൃകമാണ് സൈലൻറ്വാലി. കേന്ദ്രഗവൺമെൻറിനെ കൊണ്ട് അവരുടെ ചെലവിൽ തെക്കൻ മലബാർ പ്രദേശത്ത് ഒരു തെർമൽസ്റ്റേഷൻെറ പണി ആരംഭിക്കുന്നതിനുള്ള തീരുമാനം എടുപ്പിക്കണം. ഇതിൻെറ ശേഷി തുടക്കത്തിൽ 200 MW എങ്കിലും ആയിരിക്കണം.... തെർമൽസ്റ്റേഷനു ആവശ്യമായ കൽക്കരി എത്തിക്കാൻ വേണ്ട റെയിൽവേ കടത്ത് സൗകര്യങ്ങൾ - ഇരട്ടപ്പാളം, കൂടുതൽ വാഗണുകളും എഞ്ചിനുകളും - വർധിപ്പിക്കണം.

1979.
കെ.എസ്.ഇ.ബി.എഞ്ചിനിയേഴ്സ്അസോസിയേഷൻ
സിൽവർ ജൂബിലി സുവനീർ. പേജ് - 53

**ടി.കെ.ചാണ്ടി.**

സംസ്ഥാനത്തിൽ വിൽക്കപ്പെടുന്ന വൈദ്യുതിയുടെ താരിഫിൽ പൊതുവായ മാറ്റം വരുത്തുന്നതിനുള്ള അനുകൂല സാഹചര്യം ഇല്ലാത്ത പരിതസ്ഥിതിയിൽ വ്യാപാരത്തിൻെറ സാമ്പത്തികനില മെച്ചപ്പെടുത്തുന്നതിന് ഗണ്യമായ ഒരളവ് വൈദ്യുതി കയറ്റി അയക്കേണ്ടിയിരിക്കുന്നു.

1979.
കെ.എസ്.ഇ.ബി.എഞ്ചിനിയേഴ്സ്അസോസിയേഷൻ
സിൽവർജൂബിലി സുവനീർ. പേജ് 63-68

**ഇട്ടി ഡാർവിൻ**

കേരളത്തിലെ വീടുകളിൽ വൈദ്യുതി എത്തിക്കാൻ യൂണിറ്റൊന്നിന് ഒരു രൂപ ചെലവാകുമ്പോൾ മൊത്തം വരുമാനം യൂണിറ്റിന് 40 പൈസ മാത്രമാണ് ... വീട്ടാവശ്യങ്ങൾക്കും കാർഷികാവശ്യങ്ങൾക്കും വൈദ്യുതി നൽകുമ്പോൾ ബോർഡിന് നഷ്ടമാണുണ്ടാകുന്നത്. നിലവിലുള്ള നിരക്കനുസരിച്ച് അന്യസംസ്ഥാനങ്ങൾക്ക് വൈദ്യുതി കൊടുക്കുന്നതിൽ ബോർഡിനു ലാഭമുണ്ട്... അതിനാൽ ഈ വ്യാപാരം നിലനിർത്തുകയും മെച്ചപ്പെടുത്തുകയും വേണം.

1980

## സൈലൻറ്‌വാലി ലഘുലേഖ

### സൈലൻറ് വാലിയും
### സംസ്ഥാനത്തെ
### വൈദ്യുതി ഉല്പാദന-വിതരണനയവും

കേരളത്തിൽ വിദ്യുച്ഛക്തി ആവശ്യത്തിലധിക മുണ്ടെന്ന ധാരണ പരത്തികൊണ്ട് അയൽസംസ്ഥാന ങ്ങളായ കർണാടകത്തിനും തമിഴ്‌നാടിനും വൈദ്യുതി കച്ചവടം ചെയ്യുന്ന നയമാണ് ബോർഡ് സ്വീകരിച്ചിട്ടുള്ളത്. ഇത് സംസ്ഥാനത്തിൻെറ വികസ നത്തിന് സഹായകമാവുകയില്ല. ഈ നയം മാറ ണം...... താപവൈദ്യുതനിലയം സ്ഥാപിക്കുന്നതു സംബന്ധിച്ച് പരിഷത്ത് മുന്നോട്ടുവെച്ചിട്ടുള്ള നിർദ്ദേ ശങ്ങളെ കല്പിച്ചുകൂട്ടി വളച്ചൊടിക്കാനാണ് വിദ്യുച്ഛ ക്തിബോർഡ് ശ്രമിക്കുന്നത്..... ശാസ്ത്രസാഹിത്യപ രിഷത്ത് വിദേശ ഏജൻസികളുമായി കൂട്ടുകൂടുന്നു എന്നു വാദിക്കുന്നവർ സ്വയം പരിഹാസ്യരാവു കയാണ്.

1980

## ഇലക്ട്രിസിറ്റി വർക്കർ
വോ: 6 ലക്കം 3. പേജ് 21

### ബോക്സ്

### തെർമൽ പ്ലാൻറിൻെറ ദോഷങ്ങൾ

കൽക്കരി ഉപയോഗിച്ചുള്ള തെർമൽ പവറിൻെറ ഉല്പാദനം മൂലം അന്തരീക്ഷത്തിൽ മലിനീകരണം ഉണ്ടാകുന്നു.... അന്തരീക്ഷത്തിൽ മലിനീകരണം മൂല മുള്ള തെർമൽസ്റ്റേഷൻ സമീപവാസികളുടെ മര ണസംഖ്യ ആറ്റമിക് പവ്വർസ്റ്റേഷനുകളുടെ സമീപ വാസികളുടെ മുപ്പതിരട്ടിയാണ്.... ഒരു മെഗാവാട്ട് തെർമൽ ഊർജം ഉല്പാദിപ്പിക്കാൻ ഒരു ദിവസം 30 ടൺ കൽക്കരി വേണം; 20,000 ലിറ്റർ പെട്രോളി യവും. സൈലൻറ്‌വാലി പദ്ധതിക്കു പകരം തെർമൽ സ്റ്റേഷനുകളുടെ ബദൽ നിർദ്ദേശമാണ് പരിഷ ത്തുകാർ നിർദ്ദേശിക്കുന്നതെന്നത് വളരെ പ്രാധാന്യമു ള്ളതാണ്.

1984 ജൂലൈ 20

സൈലൻറ് വാലി:

## ജനപ്രതിനിധികൾക്ക് ഒരു തുറന്ന കത്ത്

എന്തെല്ലാം എതിർ വാദങ്ങളുണ്ടെങ്കിലും എന്തെല്ലാം കടുത്ത പ്രശ്നങ്ങളുണ്ടെങ്കിലും കൽക്കരി കത്തിക്കുന്ന താപനിലയങ്ങൾ ഇല്ലാതെ ഈ നൂറ്റാണ്ടിൽ കേരളത്തിൻെറ വൈദ്യുതികമ്മി നികത്താനാവില്ലെന്ന്.... പരിഷത്ത് ചൂണ്ടിക്കാട്ടിയിട്ടുണ്ട്.... സൈലൻറ്വാലി പദ്ധതി ഉടനെ നടപ്പാക്കണം എന്ന നിർബന്ധം പിൻവലിക്കുകയാണെങ്കിൽ 200MW ശേഷിയുള്ള ഒരു താപനിലയം നൽകാൻ കേന്ദ്രഗവൺമെൻറ് ഒരുക്കമായിരുന്നു. അതു പിന്നീട് 1000 M.W ശേഷിയുള്ള ഒരു സൂപ്പർ തെർമൽസ്റ്റേഷനായി വികസിക്കുമായിരുന്നു. അതിനായി കൽക്കരി എത്തിക്കാനുണ്ടാക്കുന്ന സംവിധാനം നമ്മുടെ ഓട്-ഇഷ്ടിക വ്യവസായത്തേയും സംരക്ഷിക്കുമായിരുന്നു.



1983

ഇലക്ട്രിസിറ്റി വർക്കർ
വോ : 8, ലക്കം - 10

### എഡിറ്റോറിയൽ

കൽക്കരി ഉപയോഗിച്ചുള്ള താപനിലയം വേണമെന്നാണ് പരിഷദ് പ്രമാണിമാർ വാദിക്കുന്നത്. പരിസരമലിനീകരണത്തിനിടയാക്കുമെന്നുമാത്രമല്ല പ്രായോഗികമായി കേരളത്തിലവ സ്ഥാപിക്കാൻ അസൗകര്യമുള്ള ഒന്നാണ്.

1987. ഡിസംബർ 18.

മലയാളമനോരമ ദിനപത്രം

ഊർജാസൂത്രണത്തിലെ മുൻഗണനാക്രമം

**ഡോ: എം.പി. പരമേശ്വരൻ**

ഏറ്റവും വേഗത്തിൽ ഏറ്റവും കൂടുതൽ വൈദ്യുതി ലഭ്യമാക്കുക എന്നതായിരിക്കണം നമ്മുടെ ലക്ഷ്യം. അതിനായി

ഒന്ന്: പണി തുടങ്ങിയ പദ്ധതികൾ യുദ്ധകാലാടിസ്ഥാനത്തിൽ തീർക്കുക. അതിനാവശ്യമായ പണം നൽകണം. ഭരണ - സാങ്കേതിക തടസ്സങ്ങളെല്ലാം തീർക്കണം.

രണ്ട് : ബാക്കി ലഭ്യമായ വിഭവം കൽക്കരിനിലത്തിനായി നീക്കിവെക്കണം. 1000 മെഗാവാട്ട് ശേഷിയുള്ള ഒരു താപ നിലയം തീർത്ത ശേഷം ബാക്കിവരുന്ന പണമേ പുതിയ ജല വൈദ്യുത പദ്ധതിക്കു നൽകാവു. കാരണം അവയിൽ നിന്ന് ഈ നൂറ്റാണ്ടിൽ വൈദ്യുതിലഭിക്കുന്നതല്ല.

(1987ൽ പൂർത്തിയാക്കേണ്ടിയിരുന്ന കക്കാട്, ലോവർ പെരിയാർ പദ്ധതികൾ 1995ലും തീർന്നിട്ടില്ല)

1988. ഫെബ്രുവരി.

കേരളത്തിലെ വൈദ്യുതി പ്രതിസന്ധിയും പരിഹാര മാർഗങ്ങളും

**കേരളശാസ്ത്രസാഹിത്യപരിഷത്തിൻെറ നിർദ്ദേശങ്ങൾ**

**പണിനടന്നുകൊണ്ടിരിക്കുന്ന നിലയങ്ങളുടെ പണിപൂർത്തീകരിച്ചശേഷം അവശേഷിക്കുന്ന മുഴുവൻ പണവും കൽക്കരി താപനിലയങ്ങൾക്കായി നീക്കിവെക്കണം..ഒരു സൂപ്പർ തെർമൽ സ്റ്റേഷൻ സംസ്ഥാനമേഖലയിൽ നിർമിക്കണം. അതിനായി നിലവിലുള്ള ബോർഡിൽനിന്ന് വ്യത്യസ്തമായ ഒരു സംവിധാനവും ഉണ്ടായിരിക്കണം. ഇതോടൊപ്പം തന്നെ നാഷണൽ തെർമൽ പവർ കോർപറേഷൻെറ മറ്റൊരു സൂപ്പർ തെർമൽ സ്റ്റേഷൻ നിർമിക്കുകയും വേണം. സംസ്ഥാനമേഖലയിൽ 1000 മെഗാവാട്ട് താപശേഷി നേടിയതിനു ശേഷമേ പുതിയ ഏതു ജലവൈദ്യുതപദ്ധതിയുടേയും പണി ആരംഭിക്കാവു.**



1988

**ഇലക്ട്രിസിറ്റി വർക്കർ**

വോ: 1., ലക്കം 9

കേരളത്തിലെ വൈദ്യുതിക്ഷാമം
എന്തുകൊണ്ട്? എങ്ങനെ പരിഹരിക്കാം?

ന്യൂക്ലിയർ സ്റ്റേഷനുകളെക്കാൾ കൂടുതൽ പരിസ്ഥിതി പ്രത്യാഘാതങ്ങൾ ഉണ്ടാക്കുന്നവയാണ് കൽക്കരി എരിക്കുന്ന സ്റ്റേഷനുകൾ. എന്നാൽ പരിസ്ഥിതി വാദക്കാരാരും ഇതിനെ എതിർക്കുന്നില്ല... തീവണ്ടി മാർഗമോ കപ്പൽ മാർഗമോ ആണ് ഇവിടെ കൽക്കരി കൊണ്ടു വരേണ്ടത്. അതിന് വൻതോതിൽ മുടക്കുമുതൽ ആവശ്യമാണ്.... ഖനിമുഖത്ത് പവ്വർ സ്റ്റേഷനുകൾ സ്ഥാപിച്ച് വൈദ്യുതി എത്തിക്കുന്നതാണ് പറ്റിയമാർഗ്ഗം.

1990 സെപ്റ്റംബർ

കേരളത്തിൻെറ വൈദ്യുതി പ്രതിസന്ധി

## കേരളശാസ്ത്രസാഹിത്യപരിഷത്തിൻെറ നിലപാട്

കേരളത്തിൻെറ ഊർജപ്രതിസന്ധിക്ക് പരിഹാരമായി നിർദ്ദേശിക്കാനുള്ളതിവയാണ്.

➢ ഇപ്പോൾ പണിയാരംഭിച്ചിട്ടുള്ള ജലവൈദ്യുതനിലയങ്ങൾ യുദ്ധകാലാടിസ്ഥാനത്തിൽ പൂർത്തിയാക്കുക - ലോവർപെരിയാർ, കക്കാട്, കല്ലട, ഇടുക്കി III, നിരവധി ചെറു പദ്ധതികൾ.

➢ പൂയംകുട്ടി 1, 2 ഘട്ടങ്ങളുടെ പരിസ്ഥിതി ആഘാതപത്രിക എത്രയും വേഗത്തിൽ പ്രസിദ്ധപ്പെടുത്തി അവ പൊതുജനമധ്യത്തിൽ ചർച്ചാവിധേയമാക്കുക. അതിൻെറ അടിസ്ഥാനത്തിൽ അന്തിമതീരുമാനമെടുക്കുകയും ചെയ്യുക.

➢ കായംകുളം തെർമൽസ്റ്റേഷൻ ഉണ്ടാക്കിയേക്കാവുന്ന എല്ലാ പരിസ്ഥിതിപ്രശ്നങ്ങളും പരിഹരിക്കുമെന്ന് ഉറപ്പുവരുത്തുകയും അടിയന്തിരമായി നടപ്പാക്കുകയും ചെയ്യുക.

➢ തൃക്കരിപ്പൂർ, വൈപ്പിൻ എന്നീ സ്ഥലങ്ങളിൽ പ്രകൃതി വാതകം ഉപയോഗിച്ചുകൊണ്ടുള്ള രണ്ടു സൂപ്പർതെർമൽ പവ്വർസ്റ്റേഷനുകൾ സ്ഥാപിക്കുക

1991

**കെ. എസ്. ഇ. ബി. ഓഫീസേഴ്സ് അസോസിയോഷൻ ന്യൂസ്**
വോള്യം 1. ലക്കം. 8.

## കേരളം ഇരുട്ടിലേക്ക്

സൈലൻറ്വാലിപ്രശ്നം തൊട്ട് കേരളത്തിൽ ആരംഭിച്ച വൈദ്യുതി പദ്ധതി വിരുദ്ധ പ്രവർത്തനങ്ങൾ തന്നെയാണ് ഇന്നത്തെ പ്രതിസന്ധിക്കു മുഖ്യമായ കാരണം.

സൈലൻറ്വാലി പദ്ധതിക്കു ബദൽ എന്ന രീതിയിൽ അവതരിപ്പിക്കപ്പെട്ട പൂയംകുട്ടി പദ്ധതി പാരിസ്ഥിതികമായകാരണങ്ങളാൽ വേണ്ടന്നുവെക്കണമെന്ന് പരിസ്ഥിതി പണ്ഡിതന്മാർ ഇപ്പോൾ പറയുന്നു.

1994

**ഊർജരേഖ. പേജ് - 52 - 54**

## പൂയംകുട്ടി പദ്ധതിയെക്കുറിച്ച് പരിഷത്ത് നിർദ്ദേശങ്ങൾ

- കേന്ദ്രവിദഗ്ധ സംഘം നിർദ്ദേശിച്ച പഠനങ്ങൾ പൂർത്തിയാക്കി ഒരു പരിസരസ്വാധീനപത്രിക തയ്യാറാക്കുക. അത് ജനങ്ങൾക്കിടയിൽ ചർച്ചക്കു വിടുക.
- ഒന്നാം ഘട്ടത്തേയും അടുത്ത ഘട്ടങ്ങളേയും വേർതിരിച്ച് പരിസരസ്വാധീനപത്രിക ആവശ്യപ്പെടുന്നതരത്തിലുള്ള മുൻകരുതൽ പ്രവർത്തനങ്ങൾക്കും പാരിസ്ഥിതിക നഷ്ടങ്ങൾക്കും വകകൊള്ളിച്ച് പുതിയ നേട്ടകോട്ട വിശ്ലേഷണം നടത്തുക.
- പദ്ധതി നടപ്പാക്കാൻ പൂർണഅനുവാദം ലഭിക്കുകയാണങ്കിൽ, പദ്ധതികൊണ്ട് കുടിയൊഴിക്കപ്പെടുന്ന എല്ലാവർക്കും (1990നു മുമ്പ് താമസിക്കുന്നവർ) കുടിയിടങ്ങളും കൃഷിയിടങ്ങളും റവന്യൂഭൂമിയിൽ തന്നെ നൽകുക.
- ഈറ്റതൊഴിലാളികൾക്ക് ഇന്നു കിട്ടികൊണ്ടിരിക്കുന്നത്ര ഈറ്റ HPL ക്വാട്ടയിൽ നിന്ന് തിരിച്ചുവിട്ട് നൽകുക
- മുങ്ങിപോകുന്ന കാടും പവ്വർഹൗസിനുവേണ്ടി വെട്ടിതെളിക്കുന്ന കാടും അല്ലാതെ മറ്റു കാടുകൾ നശിപ്പിക്കില്ലെന്ന് ഉറപ്പുവരുത്തുക. അവശ്യം വേണ്ട റോഡുകൾ മാത്രമേ നിർമിക്കാവൂ.
- ബദൽ വൃക്ഷവൽക്കരണപ്രവർത്തനങ്ങൾ ഇപ്പോൾ തന്നെ ആരംഭിക്കുക.
- പരിസര നിബന്ധനകൾ പാലിക്കപ്പെടുന്നുണ്ടോ എന്നു നോക്കാൻ നിയമപരമായ അധികാരമുള്ള ഒരു ജനകീയകമ്മിറ്റിവേണം
- എല്ലാ പദ്ധതികളുടെയും നടത്തിപ്പ് സുതാര്യമായിരിക്കണം. ഏതു വിവരവും ലഭിക്കാനുള്ള ജനങ്ങളുടെ അവകാശം മാനിക്കപ്പെടണം. ജനങ്ങളെ പങ്കെടുപ്പിക്കാത്ത വികസനപ്രവർത്തനങ്ങൾ കെടുകാര്യസ്ഥതയുടേയും അഴിമതിയുടേയും കൂത്തരങ്ങായി മാറും.

1995 ജനുവരി 9

ദേശാഭിമാനി (കൊച്ചി) പേജ്.8

## കേരളത്തിനു നല്ലത് തെർമൽപ്രോജക്റ്റുകൾ

**ശങ്കർകുമാർ സെൻ** (പ.ബംഗാൾ വിദ്യുച്ഛക്തിവകുപ്പ് മന്ത്രി)

- കേരളത്തിനു ജലവൈദ്യുതി പദ്ധതിയേക്കാൾ അഭികാമ്യം തെർമൽ പ്രോജക്റ്റുകളാണെന്ന് പശ്ചിമബംഗാൾ വൈദ്യുതി മന്ത്രി ഡോ: ശങ്കർ കുമാർ സെൻ അഭിപ്രായപ്പെട്ടു. നാൽപതുശതമാനം ഹൈഡ്രോ പ്രോജക്റ്റുകളും അറുപതു ശതമാനം തെർമ്മൽ പ്രോജക്റ്റുകളും ഉണ്ടെങ്കിൽ കേരളം ഇന്നനുഭവിക്കുന്ന വൈദ്യുതിക്ഷാമത്തിൽ നിന്ന് കരകയറാനാകും.
- അസംസ്കൃത സാധനങ്ങൾ മറ്റുസംസ്ഥാനങ്ങളിൽ നിന്നും അന്യരാജ്യങ്ങളിൽ നിന്നും എത്തിക്കാൻ എളുപ്പമാർഗമുണ്ട്.

1995 ജനുവരി 8.

**ദേശാഭിമാനി**

**ഇ. ബാലാനന്ദൻ**
(റിപ്പോർട്ട്)

വൈദ്യുതി ഉല്പാദന കാര്യത്തിൽ ആവശ്യമായ അളവിലും താഴെയാണ് കേരളത്തിൻെറ നില. കായംകുളം, പൂയംകുട്ടി പദ്ധതികൾ വന്നാൽ ഈ കുറവ് വളരെയേറെ പരിഹരിക്കപ്പെടും. എന്നാൽ ശാസ്ത്രസാഹിത്യപരിഷത്തുപോലുള്ള സംഘടനകൾ ന്യായവാദങ്ങൾ നിരത്തി ഈ പദ്ധതികളെ തടയാനാണ് ശ്രമിക്കുന്നത്.

1995 ജനുവരി 19

ദേശാഭിമാനി

**ഇ. ബാലാനന്ദൻ**
(റിപ്പോർട്ട്)

പൂയംകുട്ടി പദ്ധതിക്ക് മൂന്നു സ്റ്റേജുകളിലായി 720 മെഗാവാട്ട് ഉല്പാദിപ്പിക്കാവുന്നതാണ്. ഇത് ന്യായമായ സമ്മർദ്ദം ചെലുത്തിയാൽ ഏറ്റെടുക്കാവുന്നതാണ്. (എല്ലാ തടസ്സങ്ങളും തീർന്നു എന്നാണ് ഗവൺമെൻറ് പറയുന്നത്.) മറ്റെല്ലാതരം പദ്ധതികൾക്കും സമാന്തരമായി പൂയംകുട്ടി ഏറ്റെടുക്കണം. അതിനെ നാനാതരത്തിൽ തടസ്സപ്പെടുത്തുന്നത് രാജ്യത്തിൻെറ താൽപര്യത്തിന് എതിരാണ്. നിർഭാഗ്യത്തിന് പരിഷത്ത് നിലപാട് അപ്രകാരമാണെന്ന് പറയേണ്ടിയിരിക്കുന്നു.

(പരിസര ആഘാതപഠനം പൂർത്തിയാക്കേണ്ട, വിവരങ്ങൾ ജനങ്ങളെ അറിയിക്കേണ്ട, ബദൽ വൃക്ഷവൽക്കരണം നടത്തേണ്ട, കുടിയൊഴിപ്പിക്കുന്നവരെ പുനരധിവസിപ്പിക്കേണ്ട എന്നാണോ ശ്രീ ബാലാനന്ദൻ സൂചിപ്പിക്കുന്നത് - പരിഷത്ത് മുന്നോട്ടുവച്ച നിബന്ധനകൾ ഇവയാണ്)

1995

## കെ.എസ്.ഇ.ബിയെ മൂലക്കിരുത്തുന്നു.

കേരള സർക്കാരിൻെറ ഊർജ്ജിത ഊർജ്ജോത്പാദനവർഷത്തിൽ പുത്തൻ പദ്ധതികൾക്കായി ബഹുരാഷ്ട്രകുത്തകകളുമായി നിരവധി ധാരണാപത്രങ്ങൾ സർക്കാർ ഒപ്പിട്ടിരിക്കുന്നു.

| പദ്ധതിയുടെ പേര് | പ്രതിഷ്ഠാപിത ശേഷി (MW) | വാർഷിക ഊർജ്ജോത്പാദനം (കോടി യൂണിററ്) |
|---|---|---|
| കാസർകോട് | 2500 | 1337.50 |
| കാസർകോട് (ചെറുത്) | 60 | 32.10 |
| മഞ്ചേശ്വരം | 500 | 267.50 |
| തൃക്കരിപ്പൂർ | 1000 | 535.00 |
| കഞ്ചിക്കോട് | 100 | 53.50 |
| ചാവക്കാട് | 500 | 267.50 |
| മങ്കര | 300 | 160.50 |
| വൈപ്പിൻ | 1200 | 642.00 |
| വിഴിഞ്ഞം | 330 | 176.55 |

ഈ ധാരണാപത്രങ്ങൾ തയ്യാറാക്കുന്നതിൽ KSEBക്കു യാതൊരു പങ്കുമില്ല.

KSEB ഈ പദ്ധതികളുടെ സാദ്ധ്യതാപത്രം (FEASIBILITY REPORT) പോലും തയ്യാറാക്കിയിട്ടില്ല.

## കേരളസർക്കാരിൻെറ പുത്തൻ പദ്ധതികളുടെ പ്രത്യേകതകൾ

- പദ്ധതികൾ നടപ്പിലാക്കുന്നത് ബഹുരാഷ്ട്രകത്തകകൾ.
- അവർക്ക് മുടക്കുമുതലിൻെറ 16% ത്തിൽ കുറയാത്ത നികുതി രഹിതലാഭം (വിദേശനാണ്യത്തിൽ) ലഭ്യമാക്കും. കുറഞ്ഞ ഇറക്കുമതിതീരുവ, ഉയർന്ന ഡിപ്രീസിയേഷൻ നിരക്ക്, ഇറക്കുമതി ചെയ്ത ഇന്ധനങ്ങൾ ഉപയോഗിക്കാനുള്ള അനുമതി എന്നിങ്ങനെ നിരവധി ഇളവുകൾ വേറേയും.
- പദ്ധതികളുടെ മൂലധനമുടക്ക് വളരെ കൂടുതൽ - താപ നിലയങ്ങളിൽ മെഗാവാട്ടിന് 4.44കോടി രൂപയാണ് മൂലധനമുടക്ക്.
- യൂണിറ്റൊന്നിനുള്ള ഉൽപാദനചിലവ് ഈ നിലയങ്ങളിൽ നാലുരൂപയ്ക്കു മീതെയായിരിക്കും.
- സാധാരണക്കാരനുമേൽ വമ്പിച്ച ഭാരം;
  അല്ലെങ്കിൽ സാധാരണക്കാരനു വൈദ്യുതി വേണ്ട,
  ഉള്ളവൻ മാത്രം ഉപയോഗിച്ചാൽ മതി;
  അതുമല്ലെങ്കിൽ KSEBക്ക് വൻനഷ്ടം.
- ഈ പദ്ധതികൾക്കായുള്ള മൂലധനത്തിൽ നല്ലൊരു പങ്ക് നമ്മുടെ നാട്ടിൽ നിന്നു തന്നെയാണു സ്വരൂപിക്കുന്നത്.
- ഈ പദ്ധതികൾ മൂലം വൻതോതിലുള്ള വിദേശനാണ്യ ച്ചോർച്ചയുണ്ടാകും.

## ഇപ്പോൾ പണിനടന്നുകൊണ്ടിരിക്കുന്ന പദ്ധതികൾ

| | പേര് | ഊർജ ലഭ്യത കോടി യൂണിറ്റ് | ആരംഭിച്ച വർഷം | പൂർത്തിയാകേണ്ടിയിരുന്ന വർഷം | പൂർത്തിയാകുമെന്ന് പ്രതീക്ഷിക്കുന്ന വർഷം |
|---|---|---|---|---|---|
| 1 | കുറ്റ്യാടി ആഗ്മെൻറേഷൻ | 21.3 | 1982 | 1986-87 | 1996-97 |
| 2 | കക്കാട് | 26.2 | 1976 | 1984-85 | 1995-96 |
| 3 | ലോ.പെരിയാർ | 49.3 | 1983 | 1988-89 | 1996-97 |
| 4 | മലങ്കര | 3.6 | 1987 | 1988-89 | 1995-96 |
| 5 | പെരിങ്ങൽകുത്ത് | 7.4 | 1989 | 1993-94 | 1996-97 |
| 7 | കുറ്റ്യാടി ടി.എൽ. | 2.1 | 1993 | 1994-95 | 1996-97 |
| 8 | മലമ്പുഴ | 0.56 | 1987 | 1988-89 | ? |
| 9 | മാട്ടുപ്പെട്ടി | 0.64 | 1987 | 1988-89 | 1995-96 |
| 10 | പേപ്പാറ | 1.15 | 1987 | 1988-89 | 1995-96 |
| 11 | ചിമ്മിനി | 0.65 | 1987 | 1988-89 | 1995-96 |
| 12 | പീച്ചി | 0.50 | 1989 | 1992-93 | 1995-96 |
| 13 | അഴുത | 5.7 | 1988 | 1989-90 | 1995-96 |
| 14 | കുട്ടിയാർ | 3.7 | 1989 | 1990-91 | 1996-97 |
| 15 | വടക്കേപുഴ | 1.2 | 1989 | 1990-91 | 1995-96 |
| 16 | വഴിക്കടവ് | 2.4 | 1989 | 1990-91 | 1996-97 |

ഇവയിൽ നിന്ന് ആകെ ലഭിക്കുമായിരുന്ന പവർ 325 മെഗാവാട്ട്. ഊർജ്ജം 139.6 കോടിയൂണിറ്റ്.
പൂയംകുട്ടി I. 480 മെഗാവാട്ട് 64.5 കോടിയൂണിറ്റ്

ഇവയുടെയെല്ലാം പണി പറഞ്ഞ സമയത്ത് തീർത്തിരുന്നുവെങ്കിൽ ഇന്നത്തെ കമ്മിയുടെ രൂക്ഷത കുറയുമായിരുന്നു. എന്തുകൊണ്ടവ പണിതീരാതെ നീളുന്നു?

# ഇലക്ട്രിസിറ്റി ബോർഡ്
# പുന:ക്രമീകരണനിർദ്ദേശങ്ങൾ

## ഊർജരേഖ 1994

### 1. കേരള തെർമൽ പവർ കോർപറേഷൻ KTPC

➢ താപനിലയങ്ങളുടെ നിർമാണത്തിനും നടത്തിപ്പിനും BHEL, TELK, COAL INDIA, റെയിൽവെ മുതലായ സ്ഥാപനങ്ങളുമായി ബന്ധപ്പെട്ട് ഒരു ധാരണാപത്രം ഉണ്ടാക്കുക. വിദേശ കമ്പനികൾക്ക് വാഗ്ദാനം ചെയ്യുന്ന 16% ലാഭത്തിൻെറ പകുതിയെങ്കിലും ഉണ്ടാക്കാനുള്ള അവകാശം ഇവർക്കുനൽകുക. അതനുസരിച്ച് വൈദ്യുതി താരിഫിൽ വേണ്ട മാറ്റങ്ങൾ വരുത്തുക. ഇന്ത്യൻ ഉപകരണങ്ങളെ ഉപയോഗിക്കൂ എന്ന നിർബന്ധമുണ്ടായിരിക്കണം.

### 2. ചെറുകിട ജലവൈദ്യുതി കോർപ്പറേഷൻ SHPC

➢ ചെറുകിട ജലവൈദ്യുതപദ്ധതികൾ അഭികൽപനചെയ്ത് നിർമിക്കുന്നതിനാണിത്. നിർമാണശേഷം അവയെ അതത് തദ്ദേശസ്വയംഭരണസ്ഥാപനങ്ങൾക്ക് വിട്ടുകൊടുക്കണം. 11.K.V (33 K.V യും ആകാം)യും അതിനുതാഴെയുമുള്ള വിതരണത്തിൻെറ ചുമതല പൂർണ്ണമായും തദ്ദേശസ്വയംഭരണസ്ഥാപനങ്ങളെ ഏല്പിക്കുക.

### 3. കേരള ഹൈഡ്രോപവർ കോർപറേഷൻ KHPC

➢ വൻകിട ജലവൈദ്യുത പദ്ധതികളുടെ നിർമ്മാണത്തിന് പൂയംകുട്ടി അടക്കമുള്ള അവശേഷിക്കുന്ന എല്ലാ പദ്ധതികളുടെയും വിശദപഠനം നടത്തുക, പരിസരാഘാതപത്രികയും നേട്ടകോട്ട വിശ്ലേഷണവും തയ്യാറാക്കുക. അവ പ്രസിദ്ധീകരിക്കുക, നിർമ്മാണത്തിന് അനുമതി ലഭിക്കുന്നതിനു മുറക്ക് അവയുടെ നിർമാണം നടത്തുക

### 4. കേരള വൈദ്യുതി ഉല്പാദന പ്രേഷണ കോർപറേഷൻ KEGTC

➢ പവർസ്റ്റേഷനുകളുടെ നടത്തിപ്പും 66 K.V യും അതിനു മുകളിലുള്ള വൈദ്യുത പ്രേഷണവും പ്രേഷണലൈനുകളുടെ നിർമ്മാണവും ഇതിൻെറ ഉത്തരവാദിത്തമായിരിക്കും

### 5. കേരള ഇലക്ട്രിസിറ്റി അഥോറിററി KEA

➢ വിവിധ കോർപറേഷനുകളുടെ റെവ്യൂ, ഏകോപനം, സംയുക്ത പരിപ്രേഷ്യരൂപീകരണം മുതലായവയുടെ ഉത്തരവാദിത്തം.

## വൈദ്യുതി നിരക്ക് പുതുക്കൽ

➢ വൈദ്യുതിബോർഡ് വളരെകാലമായി നഷ്ടത്തിലാണ്. കെടുകാര്യസ്ഥത മാത്രമല്ല നഷ്ടത്തിനുത്തരവാദി. ഉല്പാദന-വിതരണചെലവിൽ കുറഞ്ഞാണ് വൈദ്യുതിക്ക് വില ഈടാക്കുന്നത്. ഇനിയും ഇങ്ങനെ തുടരാനാവില്ല.

➢ താരിഫിൽ ന്യായമായ വർധനവ് ഉണ്ടാക്കേണ്ടിയിരിക്കുന്നു. പഴയ സ്റ്റേഷനുകളുടെ ഉല്പാദനചെലവിൻെറ അടിസ്ഥാനത്തിലോ, പുതിയവയുടെ മാത്രം അടിസ്ഥാനത്തിലോ ആകരുത് പുതിയ താരിഫ്.

➢ വൈദ്യുതിബോർഡിന് ഇതിനകം വന്ന നഷ്ടം വരും വർഷങ്ങളിൽ നികത്തണം. പുതിയ പദ്ധതികൾ ഏറ്റെടുക്കാൻ വേണ്ട മൂലധനം സ്വരൂപിക്കണം. ഇവ സാധ്യമാകുന്നവിധത്തിൽ ഒരു മിനിമം അറ്റാദായം (8%) ലഭ്യമാക്കുന്ന തരത്തിലായിരിക്കണം പുതിയ താരിഫ്.

➢ സമൂഹത്തിലെ ഏറ്റവും അടിത്തട്ടിലുള്ള വിഭാഗങ്ങൾക്ക് സബ്സിഡി നൽകണം. അതുപോലെ വൈദ്യുതി ധൂർത്തിന് ഉപയോഗിക്കുന്നവർക്ക് പീനർതാരിഫ് (ഉല്പാദനചെലവിൻെറ 2.3 മടങ്ങ് വരെ) ഏർപ്പെടുത്തണം.

➢ ഇങ്ങനെ പുതുക്കുന്ന താരിഫ്ഘടനയുടെ എല്ലാകണക്കുകളും പ്രസിദ്ധപ്പെടുത്തി പരസ്യചർച്ചക്ക് വിടണം. അറിവിൻെറ അടിസ്ഥാനത്തിലുള്ള ജനങ്ങളുടെ അംഗീകാരത്തോടുകൂടി എടുക്കുന്ന തീരുമാനങ്ങളെ നടപ്പാക്കൂ.

## ഊർജ്ജരംഗത്തെ പരിഷത്ത് പ്രസിദ്ധീകരണങ്ങൾ

## പുസ്തകങ്ങളും ലഘുലേഖകളും

1. വിദ്യുച്ഛക്തിയും കേരളത്തിൻെറ വികസനവും.
   ഡോ.എം.പി. പരമേശ്വരൻ — *ലഘുലേഖ* 1975
2. കേരളത്തിൻെറ സമ്പത്ത് — *പുസ്തകം* 1976
3. സൈലൻറ് വാലി പദ്ധതി — *ലഘുലേഖ* 1979
4. സൈലൻറ് വാലി ചർച്ച — *ലഘുലേഖ* 1980
5. സൈലൻറ്‌വാലി.
   ചോദ്യങ്ങളും ഉത്തരങ്ങളും — *ലഘുലേഖ* 1980
6. സൈലൻറ് വാലി . പരിഷത്തിൻെറ
   നിലപാടും വിശദീകരണവും — *ലഘുലേഖ* 1980
7. സൈലൻറ് വാലി. ജനപ്രതിനിധികൾക്ക്
   ഒരു തുറന്ന കത്ത് — *ലഘുലേഖ* 1984
8. ഊർജ്ജം — *ലഘുലേഖ* 1984
9. വൈദ്യുതി : പ്രതിസന്ധിയും
   പരിഹാരങ്ങളും — *ലഘുലേഖ* 1986
10. ഊർജം : ചോദ്യോത്തരങ്ങൾ — *ലഘുലേഖ* 1986
11. കേരളത്തിലെ വൈദ്യുതി പ്രശ്നം
    കണക്കുകളിലൂടെ — *ലഘുലേഖ* 1988
12. കേരളത്തിലെ വൈദ്യുതി പ്രതിസന്ധിയും
    പരിഹാരമാർഗങ്ങളും — *ലഘുലേഖ* 1988
13. കേരളത്തിൻെറ വൈദ്യുതിപ്രതിസന്ധി
    കേരളശാസ്ത്ര സാഹിത്യപരിഷത്തിൻെറ നിലപാട്
    *ലഘുലേഖ* 1990
14. ഊർജവിവാദം — *പുസ്തകം* 1990
15. ഊർജരേഖ — *ലഘുലേഖ* 1994

